നൂറുപെണ്ണുങ്ങൾ നിരത്തിലൂടെ പോകുന്നു. നൂറിനേയും ഇയ്യൻ പിന്തുടരുന്നു. 50 പേർ തിരിഞ്ഞുനോക്കുന്നു. അവരെ പിന്തുടരുന്നു. 25 പേർ ചീത്ത വിളിക്കുന്നു. ബാക്കി 25 പേർ. 15 പേർ ഒത്താകുന്നതോടെ കൂടെ ചേരുന്നു. പിന്നെ 10. അടുത്തുവരുമ്പോൾ 5 തെന്നിമാറുന്നു. ശേഷം 5. അതിൽ 4 കാശു ചോദിക്കുന്നു. അവസാനം ഒന്ന്. അതിനെ വളയ്ക്കാൻ നോക്കുന്നു. സന്തോഷം.

ഒരു കഥക്കുറി. അതും കെ. എസ്സിന്റേതുതന്നെ.

ഇന്ത്യയിലെ അതിപ്രശസ്തയായ ഒരു രാഷ്ട്രീയതാരം. ലോകപ്രശസ്ത എന്നു വേണമെങ്കിലും പറയാം. നരച്ചെങ്കിലും സുന്ദരി. ടൗൺഹാളിൽ പ്രസംഗിക്കുന്നു. ചെറുതിട്ട ഒരു വെള്ളിരൂപാ 'ക്ലിം!' എന്ന് മേലോട്ടടിച്ചു. പിറകെ വചനം. വളയുന്നെങ്കിൽ വളയട്ടെ! അതിനുശേഷമുള്ള അർത്ഥാന്തരന്യാസമാണ് ശ്രദ്ധേയം. ''ഇല്ലെങ്കിൽ നഷ്ടമെന്താ—രൂപ കൈയിൽത്തന്നെ വീഴുമല്ലോ.''

ഈ കഥകളിൽ യാഥാർത്ഥ്യത്തിന്റെ ധ്വനി ഉണ്ടെന്നിരിക്കട്ടെ. എന്നാലും ഇതിനെല്ലാം സമതുലിതമായ മറ്റൊരു വശവും ചെറുതിട്ടയ്ക്കുണ്ട്—അസാധാരമായ സഹൃദയത്വം. സംസ്കൃതമാണ് പഠിച്ചത്. ജോലി മാനുസ്ക്രിപ്റ്റ് ലൈബ്രറിയിൽ റിസർച്ച് ഓഫീസർ. പക്ഷേ, അത്തരം പാണ്ഡിത്യമൊന്നും ഭാവിക്കില്ല. പറഞ്ഞാലും ന്യൂനപക്ഷമേ പറയൂ. പക്ഷേ, കാളിദാസനെയൊക്കെ നല്ലതുപോലെ മനസ്സിലാക്കിയിട്ടുണ്ടെന്നാണ് എനിക്കു തോന്നിയിട്ടുള്ളത്. ഞങ്ങൾ തമ്മിൽ അടുത്തതിനു ശേഷമാണെന്നു തോന്നുന്നു, പാശ്ചാത്യ സാഹിത്യത്തിലേക്ക് കടന്നത്. ദസ്തയേവസ്കിയുടേയും മറ്റും നോവലുകൾവരെ താല്പര്യത്തോടെ വായിക്കുകയും ഉൾക്കാഴ്ചയോടെ മനസ്സിലാക്കുകയും ചെയ്തിരുന്നു. പുസ്തകങ്ങളെപ്പറ്റിയും ജീവിതത്തെപ്പറ്റിയുമുള്ള ചിന്തകൾ കൈമാറാൻ അക്കാലത്ത് എനിക്ക് ഏറ്റവും ഉതകിയ ചങ്ങാതിയായിരുന്നു ചെറുതിട്ട. കഴിഞ്ഞ പത്തു പതിനഞ്ചു കൊല്ലങ്ങളായി കർമ്മഗതിമൂലം ഞങ്ങൾ തമ്മിൽ വലിയ സമ്പർക്കമില്ല. എന്നാലും ആ സൗഹൃദം മുറിയാതെ നില്ക്കുന്നു.

മിക്കവാറുമെന്നപോലെ കാണുകയും സംസാരിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന കെ. എസ്. കൃഷ്ണനെപ്പറ്റി ഞാൻ ഇവിടെ എന്താണു പറയുക. അനുഭവങ്ങൾ പരസ്പരം കൈമാറുകമൂലം വികസിക്കുന്ന ജീവിതബോധത്തെക്കുറിച്ച് ഞാൻ പറഞ്ഞല്ലോ. ഒരു മുപ്പതുകൊല്ലത്തെ നിത്യപ്രസക്തമായ സൗഹൃദം നിസ്സാരമല്ല. ഇടയ്ക്കിടയ്ക്കുണ്ടാകാറുള്ള വിടവുകളും ഞാൻ മറക്കുന്നില്ല. അതോർക്കുമ്പോൾ അടിയൊഴുക്കായി നേരിയ ഒരു 'ലവ്-ഹേറ്റ്' ബന്ധം കൂടിയില്ലേ എന്നും ഞാൻ ചിന്തിക്കാതിരുന്നിട്ടില്ല. അതെന്തോ ആകട്ടെ. കെ. എസ്സിന്റെ പുസ്തകപ്രേമം ഞങ്ങൾ തമ്മിലുള്ള മറ്റൊരു കണ്ണിയാണ്. അതുകഴിഞ്ഞാലുള്ള പ്രത്യേകത ആ ഫലിതപ്രവണതയാണ്. അതിന് കെ. എസ്സിന്റെ കൃതികൾ സാക്ഷികളാണ്. കൂടുതലായി എനിക്കു തോന്നുന്നത് ഗ്രന്ഥകാരൻ കൃതികളെക്കാളും രസികനാണെന്നാണ്.

ഈ രസികന്മാരുടെ രസികത്വത്തിന്റെ ഉറവിടത്തെപ്പറ്റി ഞാൻ ആലോചിച്ചുപോവുകയാണ്. ഗൗരവക്കാരായ സാഹിത്യകാരന്മാരും നിത്യജീവിതത്തിൽ ധാരാളം തമാശകൾ പറയുന്നവരാണ്. ടോൾസ്റ്റോയിയും കുമാരനാശാനും സി. വി. രാമൻപിള്ളയുമൊക്കെ അത്തരക്കാരായിരുന്നു. മറിച്ച് ജീവിതത്തിലെന്നപോലെ സാഹിത്യത്തിലും കേന്ദ്രീകരിച്ചു നിൽക്കുന്ന ഹാസ്യപ്രവണതയുടെ ഉറവ് എന്താണെന്നാണ് ആലോചിക്കുന്നത്. എല്ലാവരും കാണുന്നതുപോലെയല്ല ഇവർ മനുഷ്യരേയും സംഭവങ്ങളേയും കാണുന്നതെന്നത് പ്രത്യക്ഷമാണ്. വളവുള്ള കണ്ണാടിയിൽ പ്രതിഫലിക്കുന്ന വസ്തുക്കളും വളഞ്ഞു കാണുന്നു. അതുപോലെ ഇവരുടെ കണ്ണിലെ ലെൻസുകൾക്കും എന്തോ ഒരു വളവുണ്ട്. ലെൻസുകളുടെ വളവാകട്ടെ, വ്യക്തിത്വത്തിന്റെ ഫലവുമാകണം. പരിഹാസികൾ ഓരോ അളവിലാണെങ്കിലും പൊതുവേ സിനിക്കുകളാണ്, അവിശ്വാസികളാണ്; അവർ സമ്മതിക്കുകയില്ലെങ്കിലും ഉള്ളാലെ സർവ്വപുച്ഛക്കാരാണ്. ജീവിതത്തെ സന്തുലിതമായി കാണാത്തതുകൊണ്ട് ജീവിതത്തിന്റെ ആഴത്തിലേക്കിറങ്ങാനും അവർക്ക് കഴിയുന്നില്ല....

ആഴത്തിലേക്കിറങ്ങുന്നവരുമില്ലേ

ഉണ്ട്. പക്ഷേ, അവരുടെ ഫലിതത്തിൽ കണ്ണുനീരുകൂടി കലർന്നിരിക്കും; കോമഡിയിൽ ട്രാജഡികൂടി ഉൾച്ചേർന്നിരിക്കും. അവരുടെ വ്യക്തിത്വവും വ്യത്യസ്തമാണ്. പുച്ഛമല്ല സ്നേഹമാണ് അവരുടെ അടിസ്ഥാനവികാരം. ഡിക്കൻസും ചാർളിചാപ്ലിനും ഉദാഹരണങ്ങൾ. മലയാളത്തിൽ ബഷീറിന്റെ ചില കഥകൾ.

രാമചന്ദ്രനെ ഓർക്കുമ്പോഴും സന്തത സാന്നിദ്ധ്യം എന്റെ മനസ്സിനെ പിറകോട്ടു പിടിക്കുന്നു. കെ. എസ്സിനേയോ ചെറുതിട്ടയേയോപോലെ അത്ര അനാവൃതനാകാറില്ല രാമചന്ദ്രൻ. അത് അദ്ദേഹത്തിന്റെ ശക്തിയുടെ ഒരു വശമാണുതാനും. വ്യക്തിപരമോ കുടുംബപരമോ ആയ സ്വകാര്യ പ്രശ്നങ്ങൾ, കാറ്റും വെളിച്ചവും കൊള്ളിക്കാൻ പാടില്ലാത്ത പ്രശ്നങ്ങൾ, ബാങ്കിലെ ലോക്കറിൽ നിക്ഷേപിക്കുന്ന ഭദ്രതാബോധത്തോടെ പറയാൻ—പ്രയോജനപ്രദമായി പറയാൻ രാമചന്ദ്രനെപ്പോലെ മറ്റൊരു സുഹൃത്ത് എനിക്കില്ല. സാധാരണഗതിയിൽ രാമചന്ദ്രൻ എപ്പോഴും വാക്കുപാലിച്ചെന്നു വരികയില്ല. പക്ഷേ സുപ്രധാനമായ ഒരാവശ്യമാണെങ്കിൽ, അറിയിച്ചില്ലെങ്കിലും സഹായത്തിനുണ്ടാവും. ഞാനാണെങ്കിൽ രാമചന്ദ്രന്റെ അനേകമനേകം സുഹൃത്തുക്കളിൽ ഒരാൾമാത്രം, എല്ലാവരും ഇതേമട്ടിലായിരിക്കും രാമചന്ദ്രനെ മതിക്കുന്നതും. മാത്രമല്ല, മനുഷ്യരെക്കുറിച്ചും പ്രശ്നങ്ങളെക്കുറിച്ചുമുള്ള ഉൾക്കാഴ്ചയും എടുത്തുപറയേണ്ടതാണ്. അതുപോലെ ആ നർമ്മബോധവും. രാമചന്ദ്രൻ എന്നെപ്പറ്റി ഉണ്ടാക്കിയതും കെ. എസ്സുമായി പലപ്പോഴും ആവർത്തിക്കാറുള്ളതുമായ ഒരു കഥ ഇതാണ്,

ഞാൻ പണ്ട് എൻജിനീയറിങ് കോളേജിൽ പഠിച്ചിരുന്നപ്പോൾ എടുത്ത ഒരു ഗ്രൂപ്പിൽ തലനിറയെ മുടിയുമായി നില്ക്കുന്ന എന്റെ രൂപം, ഒരിക്കൽ മുടിയുണ്ടായിരുന്നു എന്നതിന് തെളിവായി, ഞാൻ ഇവന്മാർക്ക് കാണിച്ചുകൊടുത്തു. അതു മിനഞ്ഞുണ്ടാക്കിയതാണ് കഥ. പേപ്പർ—തകരം—കുപ്പിക്കാർ വിളിച്ചുകൊണ്ടുപോയപ്പോൾ, വെറുതേ എന്തിന് വല്ലവരുടേയും പടം ഇവിടെ തൂക്കിയിട്ടിരിക്കുന്നു എന്നു പറഞ്ഞുകൊണ്ട് ടീച്ചർ ഇവനെ എടുത്ത് അവർക്ക് കൊടുത്തുപോൽ!

ഇങ്ങനെ എത്ര കഥകൾ!

ഓഫീസ് വിട്ടാലുടൻ ഞങ്ങൾ ഒത്തുകൂടി ഓരോ വഴിയിലൂടെ നടക്കുമെന്നാണ് ഞാൻ പറഞ്ഞുതുടങ്ങിയത്. കുറെ നടന്ന് ക്ഷീണിക്കുമ്പോൾ ഏതെങ്കിലും കടയിൽ കയറി കാപ്പി കുടിക്കുന്നു. കട വലുതെന്നോ ചെറുതെന്നോ ഉള്ള നോട്ടമില്ല; ഓരോ കടയ്ക്കും അതിന്റേതായ വ്യക്തിത്വമുണ്ടായിരിക്കുമല്ലോ. അങ്ങനെ കാപ്പികുടിപോലും ആ കമ്പനിയിൽ കൊച്ചുകൊച്ച് അനുഭവങ്ങളായിത്തീരുന്നു. അത്തരം ഒരനുഭവമാണ് ഓർക്കുന്നത്.

ഞാനന്ന് മണക്കാട്ടാണ് താമസം. ഒരു ട്യൂബ്ലൈറ്റും അത്തരം ചില സാധനങ്ങളും വാങ്ങിയത് സൈക്കിളിൽ വച്ചു കെട്ടിയിരിക്കയാണ്. അതേ, അന്നെനിക്ക് സൈക്കിളുണ്ട്. ഉച്ചയ്ക്ക് സൈക്കിളിൽ വന്ന് ഉണ്ടിട്ടു പോകാം. പിന്നെ പട്ടണപ്രാന്തത്തിലുള്ള താമസമായതുകൊണ്ട് ചുറ്റിക്കറങ്ങൽ കഴിഞ്ഞ് എട്ടരമണിക്കെങ്കിലും വീട്ടിലെത്തണമെങ്കിൽ സൈക്കിൾ വേണം. അങ്ങനെ സൈക്കിളിൽ സാധനങ്ങൾ വച്ചിട്ട് ഞങ്ങൾ കാപ്പികുടിക്കുകയാണ്. ഞാനാണ് അന്നത്തെ മുതലാളി. വിശപ്പുകൊണ്ടും ഇറച്ചി—പൊറോട്ട മുതലായവയുടെ പാചകവിശേഷംകൊണ്ടും തീറ്റി പൊടിപൊടിക്കുന്നു. തുടർന്നുള്ള എന്റെ ആത്മഗതം:

''ട്യൂബ്ലൈറ്റിന്റെയുമൊക്കെ വില ഇങ്ങനെ കേറുന്നു!''

ടിപ്പണി: പൈസയുടെ കണക്ക് കൃത്യമായി വീട്ടുകാരിയെ ബോദ്ധ്യപ്പെടുത്തിക്കൊള്ളണമെന്നുള്ളത് ഞങ്ങളുടെ ഒരു സ്ഥിരം പോസാണ്. ഹെഡ് മിസ്ട്രസ്സിന്റെ മുമ്പിൽ കുട്ടികളെപ്പോലെയാണ് ഞങ്ങൾ വീട്ടിൽ. ഇതിന്റെ പേരിൽ എന്തെന്ത് തമാശക്കഥകൾ പറഞ്ഞ് ഞങ്ങൾ രസിക്കുകയും മറ്റുള്ള ചിലരെ രസിപ്പിക്കുകയും ചെയ്തിട്ടില്ല!

ആ കാലത്തെക്കുറിച്ചൊക്കെ ഓർക്കുമ്പോൾ വല്ലാത്ത ഒരാതുരഭാവം മനസ്സിൽ നെടുവീർപ്പുകൾ ഉളവാക്കുന്നു.

ഈ കാലത്താണ് എന്റെ ആദ്യത്തെ നോവൽ ജന്മമെടുക്കുന്നതും.

(തുടരും)



508 Jun 9. 1985





എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**മോ**സ്കോയിൽ പോയിട്ടു തിരിച്ച് ഇവിടെയെത്തിയ ഒരു കൂട്ടുകാരനോട് ഞാൻ ചോദിച്ചു: ''മോസ്കോ എങ്ങനെയിരിക്കുന്നു?'' ഉടനെ അദ്ദേഹം മറുപടി നല്കി: ''ഓ ജററിലായിരുന്നു യാത്ര. എന്തൊരു വേഗം!'' മോസ്കോയിലെ കൊമ്യൂനിസം എങ്ങനെയെന്നാണു ഞാൻ ചോദിച്ചത്. വേഗത്തിനു മാത്രം പരമപ്രാധാന്യം കല്പിച്ച സ്നേഹിതൻ വർഗ്ഗരഹിത സമുദായത്തിന്റെ സാക്ഷാത്കാരം കൊതിക്കുന്ന തത്ത്വചിന്തയുടെ സവിശേഷത കണ്ടില്ല.

അമ്പലപ്പുഴ പി. കെ. മെമ്മോറിയൽ വായനശാലയുടെ വാർഷിക സമ്മേളനം. അദ്ധ്യക്ഷനായിരുന്ന വള്ളത്തോളിനോട് ''ചൈന എങ്ങനെ'' എന്നു ചോദ്യം. അദ്ദേഹം ചൈന കണ്ടിട്ടു തിരിച്ചെത്തിയിരിക്കുകയാണ്. ''കോഴി! ഒന്നാന്തരം കോഴി!'' എന്നു വള്ളത്തോളിന്റെ മറുപടി. ചോദ്യകർത്താവ് ചൈനയിലെ കൊമ്യൂനിസത്തെക്കുറിച്ച് ചോദിച്ചപ്പോൾ കോഴിയിറച്ചിയിൽ മാത്രം തല്പരനായ കവി അവിടത്തെ ചിക്കൻ ഫ്രൈയുടെ സ്വാദിനെക്കുറിച്ചാണു സ്തുതിഗീതം ഉതിർത്തത്. ഏതെങ്കിലും ഒരു ചിന്തയ്ക്കോ വികാരത്തിനോ പ്രാധാന്യം വന്നാൽ മറ്റെല്ലാ ചിന്തകളും വികാരങ്ങളും അവഗണിക്കപ്പെടും. ഈ സത്യം സ്പഷ്ടമാക്കിത്തരുന്നു കൂട്ടുകാരന്റെയും കവിയുടെയും മറുപടികൾ.

''നാഗപ്പൂരുവരെ പോകുന്നോ? അയ്യോ രണ്ടായിരം കിലോമീററർ സഞ്ചരിക്കണമല്ലോ'' എന്ന് അദ്ഭുതം കൂറുന്ന ആളും ''അതേ രണ്ടായിരം കിലോമീററർ'' എന്നു സമചിത്തഭാവത്തിൽ പറയുന്ന വ്യക്തിയും ദീർഘത മാത്രമേ കാണുന്നുള്ളൂ; രണ്ടു ടെലിഫോൺ പോസ്ററുകൾക്കിടയിലുള്ള സൗന്ദര്യവും അദ്ഭുതവും കാണുന്നില്ല. ലോഹനിർമ്മിതങ്ങളായ രണ്ടു തൂണുകൾക്കിടയിൽ ചോളവയൽ. അതിൽ ഹരിതവർണ്ണത്തിന്റെ സമ്പന്നത. ആ സമ്പന്നതയ്ക്കു നടുവിൽ സുന്ദരിയായ പെൺകുട്ടി. ''കുനുകുറുനിര കൈത്താരുകൊണ്ടു'' മാററി അവൾ തീവണ്ടിയെ പകച്ചു നോക്കുന്നു; ''കടാക്ഷശാസ്ത്ര പഠിപ്പുനേടാത്ത വിടർന്ന കണ്ണാൽ'' ആ ചോളച്ചെടിയിൽനിന്ന് ഒരില അടർത്തിയെടുക്കൂ. അതിൽനിന്ന് ഒരു 'സ്ലൈസ്' എടുക്കൂ. സൂക്ഷ്മദർശിനിയുടെ താഴെവച്ചു നോക്കൂ. ജീവകോശങ്ങളുടെ സംവിധാനം കണ്ട് നിങ്ങൾ വിസ്മയിക്കും.

ഏക്കർ കണക്കിനല്ല, മൈലുകൾ കണക്കിനു നിലങ്ങളും പുരയിടങ്ങളും സമ്പാദിച്ചു കൂട്ടുന്ന സാഹിത്യകാരൻ ജീവിതത്തിന്റെ ഒരു നിമിഷത്തിലടങ്ങിയ പ്രൗഢതയും സമ്പന്നതയും ദർശിക്കുന്നില്ല. അങ്ങനെയുള്ള സാഹിത്യകാരൻ ആയിരം പുറങ്ങളുള്ള നോവലെഴുതുമ്പോൾ ഓരോ വാക്യത്തിലും സമ്പന്നത വരുത്താൻ കഴിവില്ലാത്തവനായിത്തീരുന്നു. അതല്ല കാളിദാസന്റെ രീതി. 'രഘുവംശവും 'കുമാരസംഭവ' വും സാകല്യാവസ്ഥയിൽ മനോഹരങ്ങൾ. അതേസമയം ഓരോ ശ്ലോകത്തിലും ഓരോ പാദത്തിലും മനോഹാരിത തുളുമ്പുന്നു. അവരുടെ വിവാഹം കഴിഞ്ഞു. രാത്രി. മരങ്ങൾക്കു താഴെ, ഇലകളിലൂടെ കടന്നുവരുന്ന നിലാവ് ചെറിയ തുണ്ടുകളായി നിലത്തു ചിതറിക്കിടക്കുന്നു. അവ പൂക്കൾപോലെയാണ്. വിരലുകൾകൊണ്ട് അവയെ ഉയർത്തിയെടുത്തു ഭാര്യയുടെ തലമുടിയിൽ ചൂടിക്കാമെന്നാണ് ഭർത്താവ് പറയുന്നത്. (കുമാരസംഭവം സർഗ്ഗം എട്ട്. ശ്ലോകം 72) ഇതാണ് അനന്തമായ കാലത്തിലെ തേജോമയമായ ഒരു ബിന്ദു.

## യൂണാനിമിസം

ബിന്ദുവിനല്ല പ്രാധാന്യം എന്നു വാദിച്ച ഒരു സാഹിത്യകാരനുണ്ട്. ഷൂൾ റോമങ് എന്നാണ് ആ ഫ്രഞ്ചെഴുത്തുകാരന്റെ പേര്. അദ്ദേഹം പ്രചരിപ്പിച്ച Unanimism എന്ന തത്ത്വചിന്തയ്ക്ക് യൂറോപ്പിൽ പ്രാധാന്യമുണ്ട്. Men of Good Will എന്ന ദീർഘമായ നോവലെഴുതിയ ഈ സാഹിത്യകാരന്റെ മാസ്റ്റർപീസാണ് Mort de Quelqu'un എന്ന കൊച്ചു നോവൽ. ഷാക് ഗൊദർ (Jacques Godard) എന്നൊരു ജോലിക്കാരൻ മരിച്ചു. പ്രായം കൂടിയ അയാളുടെ അച്ഛൻ ജീവിച്ചിരിക്കുന്നു. അയാൾ മകന്റെ മൃതദേഹത്തിനടുത്തു വന്നുനിന്നു. ആ കെട്ടിടത്തിൽ താമസിച്ചിരുന്ന മററുള്ളവർ പണം പിരിച്ചെടുത്ത് പുഷ്പചക്രം വാങ്ങുന്നു. പാൽക്കാരിയും മാംസവില്പനക്കാരനും ആ ശരീരത്തിനടുത്തുണ്ട്. എല്ലാവരും ഒരേ വികാരത്താൽ മരിച്ചയാളിനോടു ബന്ധപ്പെടുന്നു. ഒരു വർഷം കഴിഞ്ഞു. ഒരു ചെറുപ്പക്കാരൻ നാലും കൂടുന്ന വഴിയിലെത്തിയപ്പോൾ കഴിഞ്ഞ കൊല്ലം താനാരുടെയോ ശവസംസ്കാരകർമ്മത്തിൽ പങ്കുകൊണ്ടല്ലോ എന്നു വിചാരിക്കുകയായി. അയാളുടെ പേര് യുവാവിനു ഓർമ്മയില്ല. എങ്കിലും ജീവിതത്തെക്കുറിച്ചും മരണത്തെക്കുറിച്ചും ആലോചിക്കുന്ന അയാൾ, ഇങ്ങനെ മരണത്തെസ്സംബന്ധിച്ച ഒററവികാരം എല്ലാവരെയും ബന്ധിപ്പിക്കുന്നു. ഇതാണ് Unanimism. ഏഴരയ്ക്ക് എത്തുന്ന ബസ്സ്കാത്ത് ഒരുത്തൻ റോഡിൽ വന്നുനില്ക്കുന്നു. പക്ഷേ, ബസ്സ് നിറുത്തുന്നില്ല. ക്രമേണ ആ ബസ്സ് കാത്തുനില്ക്കുന്നവരുടെ സംഖ്യ കൂടുന്നു. പഴയരീതിയിൽത്തന്നെ ഡ്രൈവർ അതു നിറുത്താതെ കൊണ്ടുപോകുന്നു. ഒരുദിവസം അയാൾ ഉറങ്ങിപ്പോയി. ഒൻപതരയ്ക്കുള്ള ബസ്സിൽ പോകാമെന്നു വിചാരിച്ച് അയാൾ റോഡിലെത്തിയപ്പോൾ അറിഞ്ഞു ഏഴരയ്ക്കുള്ള ബസ്സ് അന്ന് അവിടെ നിറുത്തിയെന്നും എല്ലാവരെയും അതിൽ കയററിക്കൊണ്ടു പോയിയെന്നും. വിധിയുടെ യാദൃച്ഛികതയെ, ആകസ്മികസ്വഭാവത്തെ എം. ആർ. മനോഹരവർമ്മ 'ഏഴരവണ്ടി' എന്ന ചെറുകഥയിലൂടെ ചിത്രീകരിക്കുന്നു. (കലാകൗമുദി—ലക്കം 506) വിഷയത്തിനു യോജിച്ച ആഖ്യാനവും ശൈലിയുമുണ്ട് ഇക്കഥയ്ക്കു.

* * *

യൂണാനിമിസത്തിനു നിത്യജീവിതത്തിൽ പല ഉദാഹരണങ്ങളുമുണ്ട്. നമ്മൾ ബസ്സ് കാത്തുനില്ക്കുന്നു. ഒന്നും നിറുത്തുന്നില്ല. ഒടുവിൽ ഭാഗ്യംകൊണ്ട് ഒരു ബസ്സ് നിറുത്തി. അതിൽ എല്ലാവരും ചാടിക്കയറി. ആ ബസ്സ് അടുത്ത സ്റ്റോപ്പിൽ നിറുത്താനായി ഡ്രൈവർ ഭാവിച്ചാൽ യാത്രക്കാരായ നമ്മൾക്ക് ഇഷ്ടപ്പെടില്ല. ''രണ്ടു ബെല്ല് കൊടുത്തു അങ്ങു പൊയ്ക്കൂടേ'' എന്നു ചോദിക്കും നമ്മൾ. അല്പനേരത്തെ യാത്രകൊണ്ട് യാത്രക്കാരുടെ വികാരം ഒന്നായിത്തീരുന്നു. ഇതാണ് യൂണാനിമിസം.

ഈ ചിന്താഗതി ശരിയല്ലെന്ന് ഒരു റഷ്യൻ നിരൂപകൻ പറഞ്ഞത് ഇപ്പോൾ ഞാനോർമ്മിക്കുന്നു. റിയലിസത്തെക്കുറിച്ച് ഉജ്ജ്വലമായ ഗ്രന്ഥമെഴുതിയ ബ്യൂക്കോഫ് ആണെന്നാണ് എന്റെ ഓർമ്മ. ഗ്രന്ഥം പ്രഭാത് ബുക്ക് ഹൗസിൽനിന്നു വാങ്ങിയെങ്കിലും ഇപ്പോൾ

കൈയിലില്ല. ഒരു കോപ്പിക്കുവേണ്ടി വാങ്ങാമെന്നു കരുതി. പക്ഷേ ഔട്ട് ഓഫ് പ്രിൻറ്. അതുകൊണ്ട് പരിപൂർണ്ണമായും ഓർമ്മയെ അവലംബിച്ച് എഴുതട്ടെ. തൊഴിലാളികൾ മുദ്രാവാക്യങ്ങൾ വിളിച്ചുകൊണ്ട് റെറക്കെട്ടായി പോകുന്നു. ചൂഷണവും അനീതിയും അവസാനിപ്പിക്കണമെന്ന അഭിലാഷത്തോടുകൂടി പോകുന്ന അവർക്ക് ഒരു വികാരമേയുള്ളു. അവരെ വെടിവച്ചു കൊല്ലാനായി കുറെ പട്ടാളക്കാർ വേറൊരു റോഡിലൂടെ മാർച്ച് ചെയ്യുകയാണെന്നു വിചാരിക്കുക. അവർക്കും ഒരു വികാരമേയുള്ളു. രണ്ടും യൂണാനിമിസമാണ്. ഇതിൽ ഏതു നമ്മൾ അംഗീകരിക്കും? സമഷ്ടിയായ വികാരം അർദ്ധസത്യമാണെന്നു വന്നുകൂടുന്നില്ലേ?

## കാസ്ട്രേഷൻ

വീണ്ടും നമ്മൾ വ്യക്തിഗതമായ വികാരത്തിലേക്കു വരികയാണ്. അവിവാഹിതനായ അമ്മാവൻ മരിച്ചു. അനന്തരവനായ ചെറുപ്പക്കാരൻ അദ്ദേഹത്തിന്റെ പഴ്സ് തുറന്നു നോക്കിയപ്പോൾ സുന്ദരിയായ പെൺകുട്ടിയുടെ ഫോട്ടോ ഇരിക്കുന്നതു കണ്ടു. കുറച്ചു കഴിഞ്ഞപ്പോൾ മരിച്ച അമ്മാവൻ വന്നു ഫോട്ടോ എടുത്തുകൊണ്ടുപോയി. അദ്ദേഹത്തിന്റെ നയനങ്ങളിൽ കൃഷ്ണമണികൾ മാത്രമേയുള്ളു. വെളുത്തഭാഗം ഒട്ടുമില്ല. രഘുനാഥ് പലേരി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ 'അവരെന്നും വരാറുണ്ട്' എന്ന ഇക്കഥ ഫാൻറസിയാണ്.

ഫാൻറസികൾ ഞാൻ ഏറെക്കണ്ടിട്ടുള്ളത് ലാററിനമേരിക്കൻ സാഹിത്യത്തിലാണ്. ചങ്ങലകൊണ്ട് ബന്ധിക്കപ്പെട്ട ഒരു പാതിരി കാരാഗൃഹത്തിൽ കിടന്നരുണ്ട് ആ കാരാഗൃഹത്തെ ഇടിച്ചു പൊളിക്കുന്നതും പിന്നീട് അയാൾ ഉരുണ്ട് മാഡ്രിഡ് പട്ടണത്തെയാകെ തകർക്കുന്നതുമായ ഒരു കഥ ഞാൻ വായിച്ചിട്ടുണ്ട്. സമഗ്രാധിപത്യമാണ് മിക്ക ലാററിനമേരിക്കൻ രാജ്യങ്ങളിലും. അതുകൊണ്ട് യാഥാതഥ്യത്തെ അതുപോലെ ആവിഷ്കരിച്ചാൽ അതു ചെയ്യുന്നവന്റെ തല കഴുത്തിലിരിക്കില്ല. ആ കാര്യം മനസ്സിലാക്കിയ സാഹിത്യകാരന്മാർ നിത്യജീവിത യാഥാതഥ്യത്തിനുപകരം ഫാൻറസിയുടെ യാഥാതഥ്യം സ്വീകരിച്ചു. അതു പ്രതിപാദിച്ചു. കേരളത്തിൽ ഫാൻറസിയില്ലാതെതന്നെ കഥകളെഴുതാം, കാവ്യങ്ങൾ രചിക്കാം. എങ്കിലും രഘുനാഥും അദ്ദേഹത്തെപ്പോലുള്ളവരും റിയാലിററിയെ വിട്ടിട്ട് ഫാൻറസിയിലേക്കു വരുന്നു. ഫാൻറസിക്കുവേണ്ടിയുള്ള ഫാൻറസിയാണ് അവരുടേത്. പക്ഷേ അവയ്ക്കു ഭംഗി ഒട്ടുമില്ലതാനും.

ഫാൻറസികൾ സമാഹരിച്ച ഒരു നിരൂപകൻ ആ സമാഹാരഗ്രന്ഥത്തിനെഴുതിയ അവതാരികയിൽ ആ കലാരൂപത്തിന്റെ സ്വഭാവം ഹൃദയഹാരിയായ വിധത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. കേരളത്തിലെ അന്തരീക്ഷം നല്കി അതു ഞാൻ മാററിയെഴുതുകയാണ്. കൊല്ലത്തുനിന്നു തിരുവനന്തപുരത്തേക്കു വരുന്ന തീവണ്ടിയിലെ യാത്രക്കാർക്കൊക്കെ ദുഃഖം. എന്താണു വിഷാദത്തിനു കാരണം? കൊല്ലം കഴിഞ്ഞാൽ വർക്കല, വർക്കലകഴിഞ്ഞാൽ പേട്ട, പേട്ട കഴിഞ്ഞാൽ തിരുവനന്തപുരം. ഇതെല്ലാവർക്കും അറിയാം. അതു തന്നെയാണു സങ്കടത്തിനു ഹേതു. നേരേ മറിച്ച് കൊല്ലത്തുനിന്നു തിരുവനന്തപുരത്തേക്കു പോരുന്ന തീവണ്ടി വർക്കലെച്ചെന്നു നില്ക്കുന്നതിനു പകരം മദ്രാസിൽ ചെന്നു നിന്നാലോ? അദ്ഭുതമായിരിക്കും ഫലം. ഫാൻറസി, സത്യത്തോടു ബന്ധപ്പെട്ട ഈ അദ്ഭുതം ജനിപ്പിക്കണം. രഘുനാഥ് പലേരിക്ക് അതിനു കഴിവില്ല. പുരുഷനെ വൃഷണച്ഛേദംചെയ്താൽ നപുംസകമേ ഉണ്ടാകൂ. പെണ്ണാവില്ല. സത്യത്തെ കാസ്ട്രേററ് ചെയ്താൽ ഫാൻറസിയാവില്ല.

* * *

സ്വർണ്ണമയമായ ഇരുമ്പ്, വൃത്താകൃതിയുള്ള ചതുരം, കലാത്മകമായ പൈങ്കിളിക്കഥ, ചൂടുള്ള നിലാവ്—ഇവ പോലെ കേരളത്തെമാത്രം സംബന്ധിച്ച ഒരു ''അസാദ്ധ്യത'' പറയൂ. ഉത്തരം: കലാത്മകങ്ങളായ ഫാൻറസികൾ.

## സിംഹവും കാടും

പുല്ല് ഈ പച്ചനിറത്തോടെ തഴച്ചു വളരുന്നത് എന്തു കൊണ്ടാണ്? അതു നില്ക്കുന്നിടത്തെ കാഠിന്യംകൊണ്ട്. ഇളകിയ മണ്ണിലാണെങ്കിൽ പുല്ലിനു വളർച്ചയില്ല. സിംഹത്തിന് ഈ ഔജ്ജ്വല്യം എങ്ങനെവന്നു? കാടും കാടിന്റെ ക്രൂരതയും സാന്ദ്രതയും കൊണ്ട്. മാക്കോസിലെങ്കിൽ ആകപിനോ ഇല്ല. കീലിട്ട റോഡിന്റെ കാഠിന്യമാണ് മോട്ടോർസൈക്കിളിന്റെ ലംബതയ്ക്കു ഹേതു. ഒ. വി. വിജയന്റെയും പി. സി. കുട്ടിക്കൃഷ്ണന്റെയും ചെറുകഥകൾ മനോഹരങ്ങളാവുന്നത് മുകുന്ദൻ കാരാണി മനോരാജ്യത്തിൽ എഴുതിയ 'കളങ്കമില്ലാത്ത ദുഃഖം' എന്ന ചെറുകഥയുടെ അസ്തിത്വത്താലാണ്. ഒരു കുട്ടിക്ക് ഒരാനയോടു അകാരണമായി സ്നേഹം. ആന നഷ്ടപ്പെടുമ്പോൾ കുട്ടിക്കു ദുഃഖം. ടാഗോർ 'കാബൂളിവാല'യിലും 'പോസ്ററ്മാസ്റററി'ലും ഹൃദ്യമായി കുട്ടികളുടെ മാനസികവ്യാപാരങ്ങൾ പ്രതിപാദിച്ചിട്ടുണ്ട്. അക്കഥകളിലെ ഉൾക്കാഴ്ചയുടെ ആയിരത്തിലൊരംശമെങ്കിലും പ്രദാനംചെയ്യാൻ കഴിയാത്ത ഇത്തരം കാരാണിക്കഥകൾ തികച്ചും വ്യർത്ഥങ്ങളായ രചനകളാണ്.

ഗോഡ്സെയിലൂടെ ഗാന്ധിജിയെ, ആഗ്കയിലൂടെ പോപ്പിനെ ഞാനറിയുന്നു. 'കളങ്കമില്ലാത്ത ദുഃഖ'ത്തിലൂടെ 'മരപ്പാവക'ളെ ഞാനറിയുന്നു. (മരപ്പാവകൾ—കാരൂരിന്റെ കഥ)

## പിറക്കഥ

സി. അച്യുതമേനോൻ മുഖ്യമന്ത്രിയായിരുന്നപ്പോൾ നോൺ ഗസററഡ് ഓഫീസേഴ്സിന്റെ പണിമുടക്കുണ്ടായി. അനരഞ്ജനത്തിനുള്ള വഴികളെല്ലാം മുടങ്ങിയപ്പോൾ, ബഹുജനം സ്ട്രൈക്ക് നിമിത്തം വല്ലാതെ കഷ്ടപ്പെടുന്നുവെന്നു കണ്ടപ്പോൾ മുഖ്യമന്ത്രി പണിമുടക്കിയവരോട് ഇങ്ങനെ പറഞ്ഞു



കഥയുടെ ചിരന്തന സൗന്ദര്യം: ഉറൂബ്

കഥയുടെ മഹാമാതൃക: കാരൂർ



വെന്നാണു കഥ. ''നിത്യം സ്ട്രൈക്ക് അവസാനിപ്പിച്ച് ഓഫീസുകളിൽ കയറിയില്ലെങ്കിൽ...കൊണ്ട് പ്രസംഗിപ്പിക്കും.'' ശമ്പളം കൂട്ടിക്കിട്ടിയില്ലെങ്കിലും വേണ്ടില്ല ആ പണ്ഡിതന്റെ പ്രസംഗം കേൾക്കാൻ വയ്യെന്നു കരുതി ഉദ്യോഗസ്ഥന്മാർ ഓഫീസുകളിൽ ഓടിക്കയറി പോലും. (ഞാനും അദ്ദേഹത്തിന്റെ പ്രസംഗം കേട്ടിട്ടുണ്ട്. പ്രസംഗം കഴിയുമ്പോൾ ശ്രോതാക്കളുടെ എല്ലും തൊലിയും മാത്രമേ മിച്ചം കാണൂ. ശേഷമുള്ളതെല്ലാം അദ്ദേഹം ഭക്ഷിച്ചിരിക്കും. പാവം! മരിച്ചുപോയി. അദ്ദേഹത്തിന്റെ ആത്മാവിനു ശാന്തി.)

ഡി. ഐ. ജി. എൻ. കൃഷ്ണൻനായർ ഐ. പി. എസ്. എഴുതിയ ഒരു കഥ ഓർമ്മയിലെത്തുന്നു. ശസ്ത്രക്രിയ നടത്താൻ വേണ്ടി രോഗിയെ ബോധം കെടുത്താൻ ശ്രമിക്കുകയാണ് ഡോക്ടർ. എന്തുചെയ്തിട്ടും ബോധംകെടുന്നില്ല. അപ്പോൾ കഥാകാരൻ കൂടിയായ ഡോക്ടറുടെ ഒരു ചെറുകഥയെടുത്ത് രോഗിയെ വായിച്ചു കേൾപ്പിക്കുന്നു. അയാൾ ബോധംകെട്ട് വീഴുന്നു. നീറോ ചക്രവർത്തിക്കു പാടാൻ അറിഞ്ഞുകൂടായിരുന്നു. എങ്കിലും താൻ വലിയ പാട്ടുകാരനാണെന്ന് അദ്ദേഹം കരുതി. തിയേററർ വാടകയ്ക്ക് എടുത്ത് അദ്ദേഹം ദിവസങ്ങളോളം പാടും. പട്ടാളക്കാരാണ് ശ്രോതാക്കൾ. ഓരോ പാട്ടു കഴിയുമ്പോഴും അവർ കൈയടിക്കണമെന്നാണ് ചക്രവർത്തിയുടെ കല്പന. ഇറങ്ങിപ്പോകാൻ പററുമോ? അതുകൊണ്ട് ചില പട്ടാളക്കാർ ചത്തുവീഴുന്നതായി അഭിനയിച്ചു. അവരെ പരിചാരകർ തൂക്കിയെടുത്ത് വെളിയിൽ കൊണ്ടുപോകുമായിരുന്നു. തുടർച്ചയായി വളരെ ദിവസം നീറോ പാടിയിരുന്നതുകൊണ്ട് സ്ത്രീകൾ തിയേററിനകത്തുതന്നെ പ്രസവിച്ചിരുന്നു. അന്തരിച്ച പ്രഭാഷകനും നീറോചക്രവർത്തിയും സൂജ ജയിംസിനെക്കാൾ എത്രയോ ഭേദപ്പെട്ടവർ. ആരാണ് സൂജ ജയിംസ് എന്നല്ലേ? മനോരമ ആഴ്ചപ്പതിപ്പിൽ 'നീലിമയുടെ രഹസ്യം' എന്ന കഥയെഴുതിയ സ്ത്രീ. എന്നും ഉച്ചയ്ക്കുശേഷം നീലിമയ്ക്കു സ്കൂളിൽനിന്നു വീട്ടിൽ പോകണം. അധ്യാപകന് അതു രസിക്കുന്നില്ല. അവൾ പോകുന്നത് കഥയെഴുതാനാണെന്ന് അയാൾ അറിയുമ്പോൾ ആ നീരസം മാറുന്നു. ഇത്തരം പീറക്കഥകൾ വായിക്കാതെ കാട്ടിൽ കഴിഞ്ഞുകൂടിയ നമ്മുടെ പൂർവികർ എത്ര ഭാഗ്യവാന്മാർ!



ഭവത്രാതൻ നമ്പൂതിരിപ്പാട്



പവനൻ

## ഐറണി

ചെറുകഥയ്ക്കു സങ്കീർണ്ണമായ ഇതിവൃത്തം വേണ്ട. എൻ. പി. രാജശേഖരൻ കുങ്കുമം വാരികയിലെഴുതിയ 'ഗോളി' എന്ന കഥയിൽ സങ്കീർണ്ണമായ പ്ലോട്ടില്ല. കഥ എപ്പോഴും ചെറുതാണ്. അതുകൊണ്ടു ചിത്തവൃത്തിപരങ്ങളായ പോരാട്ടങ്ങളോ അവയോടു ബന്ധപ്പെട്ട ഗഹനതകളോ ചിത്രീകരിക്കാൻ വയ്യ. സത്യം. രാജശേഖരന്റെ കഥയിൽ അവയൊന്നും ഞാൻ അന്വേഷിക്കുന്നില്ല. ഒരു സാധാരണ സംഭവത്തെ 'ഐറണി'യുടെ പരിവേഷത്തിനകത്തു നിറുത്തുകയാണ് അദ്ദേഹം. വിവാഹം ഏർപ്പാടു ചെയ്തുകൊടുക്കുന്നവനെ വിവാഹത്തിനുശേഷം ദമ്പതികൾ അവഗണിക്കുന്നതാണ് പ്രമേയം. പരിഹാസത്തിന്റെയും വിപരീതലക്ഷണയുടെയും പ്രകാശം കഥയിൽ വീണിരിക്കുന്നു.

* * *

എല്ലാ ദാമ്പത്യ ജീവിതങ്ങളും പരാജയങ്ങളാണ്. അതുകൊണ്ട് ഭാര്യയും ഭർത്താവും ഈ ലോകത്ത് ഏററവും വെറുക്കുന്നത് തങ്ങളുടെ വിവാഹം ഏർപ്പാടുചെയ്തവനെയാണ്. ''ഇവനാണല്ലോ എന്റെ ജീവിതം തുലച്ചത്. ദ്രോഹി.'' എന്നായിരിക്കും അയാളെ കാണുമ്പോൾ അവളും അവനും വിചാരിക്കുക.

## ചെറിയ കാര്യം

ഞാൻ സ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്താണ് ഭവത്രാതൻ നമ്പൂതിരിപ്പാടിന്റെ ചേതോഹരമായ നോവൽ (അപ്ഫന്റെ മകൾ) വായിച്ചത്. ''നാളും തീയതിയും ഓർമ്മവയ്ക്കുണമെന്ന് ആരും കരുതിയില്ല'' എന്നാണെന്നു തോന്നുന്നു അതിന്റെ തുടക്കം. അതുപോലെ പറയുകയാണ്. നാളും തീയതിയും ഓർമ്മയില്ല. അതുകൊണ്ട് ഒക്ടോബർ പതിനഞ്ചാം തീയതിയായിരുന്നു എന്റെ മകളുടെ വിവാഹമെന്നു പറയട്ടെ. വിവാഹത്തിന് തിരുവനന്തപുരം നഗരത്തിന്റെ വടക്കോട്ടു








താമസിക്കുന്ന ഒരു പ്രശസ്തനായ സാഹിത്യകാരനെ ഞാൻ ക്ഷണിച്ചിരുന്നു. അദ്ദേഹം സെപ്റ്റംബർ പതിനഞ്ചാം തീയതി എന്റെ വീട്ടിൽ വന്നു. ഒന്നു പരുങ്ങി. ജീവിതത്തിൽ ആദ്യമായിട്ടാണ് അദ്ദേഹം എന്റെ വീട്ടിലെത്തുന്നത്. പരുങ്ങൽ കണ്ട് എന്താണ് കാര്യമെന്ന് ഞാൻ വിനയത്തോടെ ചോദിച്ചു. അദ്ദേഹം ഇങ്ങോട്ടൊരു ചോദ്യം. ''ഇന്നല്ലേ മകളുടെ വിവാഹം?'' ഞാൻ പറഞ്ഞു: ''സാർ അടുത്ത മാസം പതിനഞ്ചാം തീയതിയാണ്. ശ്രീമൂലം ക്ലബ്ബിൽവച്ച്'' അദ്ദേഹം എഴുന്നേറ്റു. ''ഈ അബദ്ധം പറ്റിയതായി ആരോടും പറയരുതേ'' എന്ന് അഭ്യർത്ഥന. അതു മാനിച്ചാണ് ഇവിടെ പേരു പറയാത്തത്. അദ്ദേഹം അടുത്ത പതിനഞ്ചിനു ശ്രീമൂലം ക്ലബ്ബിൽ വന്നിരുന്നു.

ഇതോർമ്മിച്ചത് ഡി. സി. യുടെ ലേഖനം വായിച്ചതുകൊണ്ടാണ്. സി. ജെ. തോമസ് ഒരു പതിമൂന്നാം തീയതി കോഴിക്കോട് റേഡിയോ സ്റ്റേഷനിൽ കയറിച്ചെന്ന് ''പ്രഭാഷണത്തിന്റെ റിക്കോഡിങ്ങ്. ഇന്നു മൂന്നു മണിക്ക്. നിങ്ങൾക്ക് ഇതൊക്കെ കുറെ നേരത്തേ അറിയിച്ചുകൂടേ?'' എന്നു ചോദിച്ചു. ഉദ്യോഗസ്ഥൻ പരിഭ്രമിച്ചു. അദ്ദേഹം ഫയലെടുത്തു നോക്കിയിട്ടു പറഞ്ഞു:–''മൂന്നു മണിക്കുതന്നെ. പക്ഷേ അടുത്ത മാസം 13-ാം തീയതിക്കാണ് എന്നു മാത്രം'' ഓർമ്മക്കുറവ് കോളേജ് പ്രൊഫസർമാർക്കു മാത്രമല്ല; സാഹിത്യകാരന്മാർക്കുമുണ്ട്. (എന്റെ വീട്ടിൽ വന്ന സാഹിത്യകാരൻ പ്രൊഫസറുമാണ്) ഡി. സി. എഴുതിയതു ചെറിയ കാര്യംതന്നെ. നർമ്മഭാസുരമായ ചെറിയ കാര്യം. (കുങ്കുമം ലക്കം 38)

* * *

വർഷങ്ങൾക്കു മുൻപ് പവനനോടുകൂടി പുനലൂര് ഒരു സമ്മേളനത്തിന് ഞാൻ പോയി. മീറ്റിങ് കഴിഞ്ഞു തിരിച്ചുവരുമ്പോൾ അദ്ദേഹം ഒരു സംഭവത്തെക്കുറിച്ചു പറഞ്ഞു:–''സുന്ദരിയായ ചെറുപ്പക്കാരി അണിഞ്ഞൊരുങ്ങി നൃത്തം ചെയ്യാൻ വേദിയിൽ നില്ക്കുകയായിരുന്നു. പ്രഖ്യാതനായ ഒരു നോവലിസ്റ്റ് ആ പ്രദേശത്തെ ലഹരിക്കു വിധേയനായി അവളുടെ അടുക്കലെത്തി. പുരുഷൻ സ്ത്രീവേഷം കെട്ടിയാൽ ഇത്ര നന്നാകുമോ? എന്നു ചോദിച്ചുകൊണ്ട് ആദ്യം അവളുടെ കവിളിൽ തലോടി. രണ്ടാമത്...'' അപ്പോഴേക്കും ആളുകൾ ഇളകി. നോവലിസ്റ്റിന് എന്തുപറ്റിയെന്ന് പവനൻ പറഞ്ഞില്ല.

## വിരലുകൾ

''താരുണ്യവേഗത്തിൽ വധൂജനങ്ങൾ പിന്നിട്ടിടുന്നു പുരുഷവ്രജത്തെ'' എന്ന കവിവാക്യം സാർത്ഥകമാക്കിക്കൊണ്ടുള്ള ഒരു ബംഗാളിക്കഥ (സ്വരാജ് ബന്ദ്യോപാധ്യായ. പരിഭാഷ: തിരുനല്ലൂർ രവിയുടേത്) വായിച്ചുകൊണ്ടാണ് ആ കഥപോലെ ഭാവാത്മകതയുള്ള തരുണിയെ ഞാൻ കുങ്കുമം വാരികയുടെ 38-ാം പുറത്തു കണ്ടത്. അവളും അവനും നാലു ദിവസമായി തീവണ്ടിയിൽ സഞ്ചരിക്കുകയായിരുന്നു. ഇനി പിരിയാൻവയ്യ; വിവാഹം കഴിക്കാമെന്ന് അവളുടെ നിർദ്ദേശം. അപ്പോൾ കൃഷ്ണന്റെ തത്ത്വചിന്തകൻ പറയുന്നു: ''ശരിയാണ്. കാലം ചങ്ങലവലിക്കും. വണ്ടി നില്ക്കും.'' ചിന്തോദ്ദീപകവും സുന്ദരവുമായ ചിത്രം. പക്ഷേ കാലമാണോ ഇക്കാര്യത്തിൽ ചങ്ങലവലിക്കുന്നതെന്ന കാര്യത്തിൽ മാത്രം എനിക്കു സംശയം. ചിത്രത്തിലെ സുന്ദരിയുടെ കൈകൾ കാണാനില്ല. മനോഹരങ്ങളായ വിരലുകളായിരിക്കും അവളുടേത്. ഈ ഭംഗിയുള്ള ചെറുപ്പക്കാരിയുടെ വിരലുകൾക്കും കാണും ഭംഗി. നീണ്ടവിരലുകൾ. നെയ്ൽ പോളിഷ് ഇട്ട ആ വിരലുകൾ കാമുകനെ തലോടും. പാവങ്ങൾക്കു പണം വാരിക്കൊടുക്കും, ചിത്രം വരയ്ക്കും. കവിതയെഴുതും. പക്ഷേ അന്തസ്സിന്റെയും ആഭിജാത്യത്തിന്റെയും സൗന്ദര്യത്തിന്റെയും പ്രതീകങ്ങളായ ആ വിരലുകളാണ് ദേവയാനിയുടെ പൂഞ്ചേലയെടുത്ത് ഉടുത്തത്. ആ വിരലുകളാണ് ദേവയാനിയെ പൊട്ടക്കിണറ്റിൽ തള്ളിയിട്ടത്. ആ വിരലുകളാണ് സ്വന്തം കുഞ്ഞുങ്ങളുടെ കഴുത്തു ഞെരിച്ചുകൊന്നത് (മീഡിയയുടെ കഥ) ജോണിന്റെ മുറിച്ചെടുത്ത ശിരസ്സ് സ്പർശിച്ചതും ആ വിരലുകൾ തന്നെ. (സലോമിയുടെ കഥ). ജോലിക്കുവേണ്ടി, കിട്ടിയ ജോലിയിൽനിന്നു കയറ്റം കിട്ടാൻവേണ്ടി, മാർക്കിനുവേണ്ടി, പരീക്ഷയിൽ ക്ലാസ്സിനുവേണ്ടി, അഭിലാഷസാഫല്യത്തിനുവേണ്ടി ഹാർമ്മോണിയത്തിന്റെ കട്ടകളിൽ വിരലോടിക്കുന്നതുപോലെ പുരുഷനെ സ്പർശിക്കുന്നതും ആ വിരലുകൾ തന്നെ. കൃഷ്ണനെന്തേ വിരലുകൾ വിട്ടുകളഞ്ഞു?

## വിവിധ വിഷയങ്ങൾ

· കാലു നഷ്ടപ്പെട്ടവർ, കൈ നഷ്ടപ്പെട്ടവർ ഇവരുള്ള ഒരാശുപത്രിയും ഒരു ശവകുടീരവും കൊണ്ട് അഹമ്മദ് അബ്ബാസ് രൂപം കൊടുത്ത രചനയാണ് The Miracle of Haji Ali. കഥയുളവാക്കുന്ന അനുഭവം കലാപരമാണെങ്കിൽ ഇതു വെറും ജർണ്ണലിസമാണ്. സൂപ്പർ ജർണ്ണലിസംപോലുമല്ല. (കഥ Iu-Weekly-ഇൽ).

കാമുകിക്കു വേറൊരു കാമുകനുണ്ടെന്നു യഥാർത്ഥ കാമുകൻ തെറ്റിദ്ധരിക്കുന്നു. കാമുകി കരഞ്ഞപ്പോൾ തെറ്റിദ്ധാരണ മാറുന്നു. എല്ലാം ശുഭം. ഐഷ വി. തയ്യിൽ ചന്ദ്രിക വാരികയിലെഴുതിയതാണ് ഇക്കഥ. പേപ്പട്ടി കടിക്കാൻ വന്നാൽ ഓടി രക്ഷപ്പെടുന്നതുപോലെ ഞാൻ ഇക്കഥയിൽനിന്ന് ഓടി രക്ഷപ്പെടുന്നു.

വൈക്കം മുഹമ്മദ്ബഷീറിന്റെ 'ശബ്ദങ്ങൾ' എന്ന കൊച്ചു നോവലിനെക്കുറിച്ച് 1948-ൽ എസ്. ഗുപ്തൻനായർ പറഞ്ഞ പ്രതികൂലാഭിപ്രായങ്ങളെ എടുത്തെഴുതിക്കൊണ്ട് ഇന്നും അദ്ദേഹത്തിന് ഇതേ അഭിപ്രായമായിരിക്കാമെന്ന് മലയാറ്റൂർ രാമകൃഷ്ണൻ ജനയുഗം വാരികയിൽ എഴുതുന്നു. ആയിരിക്കും. പക്ഷേ, ബഷീറിന്റെ ശബ്ദങ്ങൾ ചേതോഹരമായ കലാശില്പമാണ്. കലാപരമായ ആവശ്യകതയ്ക്കതീതമായി ഒരശ്ലീലവർണ്ണനയും അതിലില്ല.

''ഇപ്രപഞ്ചത്തിൽജ്ജീവകലിക
വിടർന്നൊരാ-
സുപ്രഭാതത്തിൽ നിന്റെ നൃത്തവു-
മാരംഭിച്ചു''

കോന്നിയൂർ രാധാകൃഷ്ണൻ പൗരധ്വനി വാരികയിലെഴുതിയ 'സർഗ്ഗപൂജ' എന്ന കാവ്യത്തിലെ രണ്ടു വരികളാണിവ. ഇതുപോലെ തന്നെയാണ് മറ്റു വരികളും. നവീന കവിത വായിച്ചു ജീവനറ്റിരിക്കുന്ന ഞങ്ങളെ രാധാകൃഷ്ണൻ ക്ലീഷേയുടെ ഏകസ്വരത കൊണ്ട് ഇങ്ങനെ കഷ്ടപ്പെടുത്തരുത്. പണ്ടൊരാൾ മോട്ടോർ സൈക്കിളിൽ നിന്നു വീണു മരിച്ചു. അയാളുടെ മൃതദേഹത്തിൽ മോട്ടോർ സൈക്കിൾ ഉയരുകയും താഴുകയും ചെയ്യുന്നതു ഞാൻ കണ്ടു. രാധാകൃഷ്ണന്റെ 'സർഗ്ഗപൂജ' വീണുകിടന്നു പ്രവർത്തിക്കുന്ന മോട്ടോർ സൈക്കിളാണ്. അതിന്റെ അടിയിൽ കിടക്കുന്നത് വായനക്കാരനും.



മലയാറ്റൂർ

* * *

പർവ്വതത്തിനു പിറകിൽ നിന്നു സൂര്യൻ ഉയർന്നുകഴിയുമ്പോൾ ആ പർവ്വതമാകെ തിളങ്ങും. 'വാർ ആൻഡ് പീസ്', 'മാജിക് മൗണ്ടൻ', 'മോബിഡിക്ക്', 'ഡെത്ത് ഓഫ് വെർജിൽ' ഈ നോവലുകൾ വായിക്കുമ്പോൾ നമ്മുടെ മനസ്സ് പ്രകാശത്തിൽ മുങ്ങും. അതുകൊണ്ട് മഹനീയങ്ങളായ കൃതികൾ മാത്രം വായിക്കുക.